ശ്രീ. കെ. മൊയ്തീൻകുട്ടി ഹാജി: ഈ സ്കീം അനുസരിച്ചുള്ള ഇന്ത്യാ ഗവൺമെന്റിന്റെ തുക കഴിഞ്ഞ വർഷം അലോട്ട് ചെയ്തത് തിരൂർ മുനിസിപ്പാലിററിയിൽ പരിപൂർണ്ണമായി ഉപയോഗപ്പെടുത്താൻ സാധിച്ചിട്ടില്ലെന്നും ആ സ്കീം തടസ്സപ്പെട്ടുകിടക്കുന്നു എന്നുമുള്ള വസ്തുത കണക്കിലെടുത്തുകൊണ്ട് ഈ വർഷമെങ്കിലും ആ തുക പരിപൂർണ്ണമായി ഉപയോഗപ്പെടുത്താൻ ആവശ്യമായ നടപടികൾ സ്വീകരിക്കാൻ തയ്യാറാകുമോ?

ശ്രീ. വി. ജെ. തങ്കപ്പൻ: അവിടെ ആകെ 99 ലക്ഷത്തിന്റെ പരിപാടിയാണ് ഉള്ളത്. 75.6 ലക്ഷം അനുവദിച്ചിട്ടുണ്ട്. മുനിസിപ്പൽ ചെയർമാനും കൗൺസിലറന്മാരും കൂടിയാണ് ആ പണം വിനിയോഗിക്കുന്നതിനുള്ള നടപടികൾ എടുക്കേണ്ടത്. ഗവൺമെന്റിന് അതിനകത്ത് യാതൊരു കാര്യവുമില്ല.

## എ.കെ.ജി. സ്മാരക കമ്മിററിക്ക് നൽകിയ ഭൂമി

*3 331. ശ്രീമതി ലീലാദാമോദരമേനോൻ:
ശ്രീ. കെ.സി. ജോസഫ്:
" കെ. പി. കുഞ്ഞിക്കണ്ണൻ:
" പന്തളം സുധാകരൻ:
" രമേശ് ചെന്നിത്തല: താഴെ കാണുന്ന ചോദ്യങ്ങൾക്ക് പട്ടികജാതി-പട്ടികവർഗ്ഗ വികസനവകുപ്പുമന്ത്രി സദയം മറുപടി നൽകുമോ:

(എ) എ. കെ. ജി. സ്മാരക കമ്മിററിയിൽ നിന്നും വഞ്ചിയൂർ വില്ലേജിൽ സർവ്വേ നമ്പർ 2645 പ്രകാരമുള്ള ഭൂമി എ. കെ. ജി. സ്മാരക ട്രസ്ററിലേക്ക് കൈമാററം ചെയ്തിട്ടുണ്ടോ;

(ബി) 1977 ഏപ്രിൽ 15-ന് രൂപീകരിച്ച എ. കെ. ജി. സ്മാരക കമ്മിററി ചാരിററബിൾ സൊസൈററീസ് ആക്ട് പ്രകാരം രജിസ്റ്റർ ചെയ്തിട്ടുണ്ടോ;

(സി) ട്രസ്ററ് രൂപീകരിച്ചപ്പോൾ സ്മാരക കമ്മിററി പിരിച്ചുവിട്ടിട്ടുണ്ടോ?

പട്ടികജാതി-പട്ടികവർഗ്ഗ വികസന വകുപ്പുമന്ത്രി (ശ്രീ. പി. കെ. രാഘവൻ):

(എ) ഇല്ല.

(ബി) ഇല്ല.

(സി) അറിയില്ല.

ശ്രീ. പന്തളം സുധാകരൻ: കമ്മിററി രൂപീകരിച്ചത് 1977 ഏപ്രിൽ 15. അതുപോലെ ട്രസ്ററ് രൂപീകരിച്ചത് ഒക്ടോബർ 22 നാണ്. എന്നാൽ മാർച്ച് മുതൽ സെപ്ററംബർ വരെയായിട്ടും കമ്മിററി രജിസ്റ്റർ ചെയ്തിട്ടില്ലെന്ന് ഇല്ലസ്ട്രേറഡ് വീക്കിലിയിൽ റിപ്പോർട്ട് ചെയ്യുന്നുണ്ട്. ഇത് ശരിയാണെങ്കിൽ നിയമ പ്രാബല്യമില്ലാത്ത കമ്മിററിയുടെ പേരിൽ നികുതിയിളവിന് അപേക്ഷ സമർപ്പിച്ചത് ശരിയാണോ? ഈ കാര്യത്തിൽ ബഹുമാനപ്പെട്ട മന്ത്രിയുടെ അഭിപ്രായമെന്താണെന്ന് വ്യക്തമാക്കാമോ?

ശ്രീ. പി.കെ. രാഘവൻ: ഇത് ഈ ചോദ്യത്തിന്റെ പരിധിയിൽ വരുന്നതല്ല. ഇവിടെ ട്രസ്റ്റ് രൂപീകരിച്ചിട്ടുണ്ടോ എന്നുള്ളതാണ് വിഷയം. ട്രസ്റ്റ് രൂപീകരിച്ചിട്ടുണ്ട്. അതാണ് ഈ മെയിൻ ആൻസറിൽ ഉള്ളത്. 1977 ഏപ്രിൽ 15-ന് രൂപീകരിച്ച എ. കെ. ജി. സ്മാരക കമ്മിററി ചാരിററബിൾ സൊസൈററീസ് ആക്ട് പ്രകാരം ആണോ രജിസ്ററർ ചെയ്തത് എന്നതാണ് ചോദ്യം. അല്ല.

ശ്രീ. പന്തളം സുധാകരൻ: ചാരിററബിൾ സൊസൈററീസ് ആക്ട് അനുസരിച്ച് രജിസ്ററർ ചെയ്യാത്ത സ്ഥാപനത്തിന് ചാരിററബിൾ പർപ്പസിന്റെ പേരിൽ നികുതിയിളവ് അനുവദിച്ചത് നിയമവിധേയമാണെന്നാണോ ബഹുമാനപ്പെട്ട മന്ത്രിയുടെ അഭിപ്രായം?

ശ്രീ. പി. കെ. രാഘവൻ: നികുതിയുടെ വിഷയവും രജിസ്ട്രേഷനും തമ്മിൽ ഒരു ബന്ധവുമില്ലാത്തതാണ്.

ശ്രീ. രമേശ് ചെന്നിത്തല: ബഹുമാനപ്പെട്ട മന്ത്രി തങ്കപ്പൻ സഭയുടെ മേശപ്പുറത്തുവച്ച എ. കെ. ജി. സ്മാരക കമ്മിററിക്കുള്ള തിരുവനന്തപുരം കോർപ്പറേഷൻ കമ്മീഷണറുടെ ഉത്തരവിൽ കമ്മിററിയുടെ ബൈലായെപ്പററി പറയുന്നുണ്ട്. അതിൽ സി.പി.ഐ. (എം) ന്റെ ഓഫീസിനെപ്പററി പറയുന്നില്ല. അതേസമയം ട്രസ്ററിന്റെ പ്രമാണത്തിൽ സി.പി.ഐ. (എം) -ന്റെ ഓഫീസിനെക്കുറിച്ച് പറയുന്നുണ്ട്. സഹകരണസ്ഥാപനങ്ങളിൽ നിന്നും പൊതുസ്ഥാപനങ്ങളിൽ നിന്നും ഫണ്ട് പിരിവ് നടത്തിയതൊക്കെ ട്രസ്ററിന്റെ പേരിലാണ്. നികുതിയിളവ് നടത്തിയത് കമ്മിററിയുടെ പേരിലാണ്. അവകാശങ്ങൾ സ്ഥാപിക്കാൻ ട്രസ്ററും ആനുകൂല്യങ്ങൾ നേടാൻ കമ്മിററിയും. ഇതൊരു തട്ടിപ്പാണെന്നുള്ള വിവരം ബഹുമാനപ്പെട്ട മന്ത്രിക്ക് അറിയാമോ?

ശ്രീ. പി. കെ. രാഘവൻ: ഈ പറയുന്ന വിഷയങ്ങൾ ഒന്നുംതന്നെ രജിസ്ട്രേഷൻ വകുപ്പിന്റെ ചുമതലയിൽപ്പെടുന്ന വിഷയങ്ങളല്ല.

ശ്രീ. രമേശ് ചെന്നിത്തല: ട്രസ്ററ് രൂപീകരിച്ചപ്പോൾ കമ്മിററി പിരിച്ചുവിട്ടതായി ബഹുമാനപ്പെട്ട മുഖ്യമന്ത്രി തന്നെ ഇല്ലസ്ട്രേററഡ് വീക്കിലിക്ക് നൽകിയ ഒരു അഭിമുഖസംഭാഷണത്തിൽ പറഞ്ഞിരുന്നു. കമ്മിററി ഇത്രയും നാൾ കൂടിയിട്ടില്ല. ഈ സഭയിലെ ഒരംഗമായ ശ്രീ. ആർ. ബാലകൃഷ്ണപിള്ള ഉൾപ്പെടെയുള്ള അംഗങ്ങളാണ് ഈ കമ്മിററിയിലെ അംഗങ്ങൾ. 1980-നു ശേഷം ഒരിക്കലും ഈ കമ്മിററി കൂടിയിട്ടില്ല. ആ കമ്മിററിയുടെ വിവരം ബഹുമാനപ്പെട്ട മെമ്പർമാരെ അറിയിച്ചിട്ടുമില്ല. നിലവിലില്ലാത്ത ഒരു കമ്മിററിയുടെ പേരിൽ നികുതിയിളവിന് അപേക്ഷിച്ചത് കൃത്രിമമല്ലേ; അത് ബഹുമാനപ്പെട്ട മന്ത്രിക്കറിയാമോ?

ശ്രീ. പി. കെ. രാഘവൻ: ട്രസ്ററ് രജിസ്ററർ ചെയ്യുന്നതിനു വേണ്ടി ഹാജരാക്കിയിട്ടുള്ള ഡോക്യുമെന്റിൽ ഈ കമ്മിററി പിരിച്ചുവിട്ടതായോ നിലനിൽക്കുന്നതായോ പറഞ്ഞിട്ടില്ല.

ശ്രീ. ഒ. രേതൻ: എ.കെ.ജി. സ്മാരക കമ്മിററി, എ.കെ.ജി. സ്മാരക ട്രസ്ററ്, എ.കെ.ജി. സെൻറർ എന്നൊക്കെ പറയുന്നത് ചിലയാളുകൾക്ക് ഇന്ന് ഒരു അലർജിയായിട്ട് മാറിക്കഴിഞ്ഞിരിക്കുകയാണ്. അതുകൊണ്ട് ആ രോഗപ്രതിരോധത്തിനാവശ്യമായിട്ടുള്ള അടിയന്തിര നടപടി ഗവൺമെൻറ് സ്വീകരിക്കുമോ?

ശ്രീ. പി. കെ. രാഘവൻ: ഈ വിഷയവും രജിസ്ട്രേഷൻ ഡിപ്പാർട്ടുമെന്റിന്റെ പരിധിയിൽപ്പെടുന്നതല്ല.

ശ്രീ. കെ. എം. മാണി: രജിസ്ട്രേഷൻ ഡിപ്പാർട്ടുമെൻറിൻെറ പരിധിയിൽ വരുന്ന ഒരു ചോദ്യം ഞാൻ ചോദിക്കുകയാണ്. എത്ര ഭൂമിയാണ് എ.കെ.ജി. ട്രസ്റ്റിനുവേണ്ടി അല്ലെങ്കിൽ എ.കെ.ജി. സെൻററിനുവേണ്ടി ഗവൺമെൻറിൽനിന്ന് പതിച്ചുവാങ്ങിയിട്ടുള്ളത്; എന്തടിസ്ഥാനത്തിലാണ് വാങ്ങിയത്?

മി. സ്പീക്കർ: അതിന് റവന്യു വകുപ്പുമന്ത്രിക്കേ മറുപടി പറയാൻ കഴിയുകയുള്ളൂ.

ശ്രീ. കെ. എം. മാണി: ''എ.കെ.ജി. സ്മാരക കമ്മിററിക്ക് നൽകിയ ഭൂമി'' എന്നാണ് ചോദ്യം വന്നിട്ടുള്ളത്. ഞാൻ പിന്നെ എന്തു ചോദ്യമാണ് ചോദിക്കേണ്ടത്? എന്ത് ചോദിച്ചാലും രജിസ്ട്രേഷൻെറ പരിധിയിൽ വരികയില്ലെന്ന് പറയും. എത്ര ഭൂമിയാണ് ചോദിച്ചത്; എത്ര ഭൂമി കിട്ടി; ഇപ്പോൾ എത്ര കൈവശമുണ്ട്; പതിച്ചു വാങ്ങിയതിനേക്കാൾ കൂടുതൽ കൈവശമുണ്ടോ?

ശ്രീ. പി. കെ. രാഘവൻ: ഈ വിഷയങ്ങൾ പല തവണ ഇവിടെ ചർച്ച ചെയ്തിട്ടുണ്ട്. എ. കെ. ജി. സ്മാരക കമ്മിററിയിൽനിന്നും വഞ്ചിയൂർ വില്ലേജിൽ സർവ്വെ നമ്പർ 2645 പ്രകാരമുള്ള ഭൂമി എ.കെ.ജി. സ്മാരക ട്രസ്ററിലേക്ക് കൈമാററം ചെയ്തിട്ടുണ്ടോ—ഇല്ല. 1977 ഏപ്രിൽ 15-ന് രൂപീകരിച്ച എ.കെ.ജി. സ്മാരക കമ്മിററിചാരിററബിൾ സൊസൈററീസ് ആക്ട് പ്രകാരം രജിസ്ററർ ചെയ്തിട്ടുണ്ടോ—ഇല്ല. ട്രസ്ററ് രൂപീകരിച്ചപ്പോൾ സ്മാരക കമ്മിററി പിരിച്ചു വിട്ടിട്ടുണ്ടോ—അറിയില്ല—ഇതൊക്കെയാണ് എൻെറ മുമ്പിലുള്ള വിഷയം.

ശ്രീ. കെ. എം. മാണി: ഈ ചോദ്യത്തിൻെറ വിഷയം അച്ചടിച്ചിരിക്കുന്നത് ''എ.കെ.ജി. സ്മാരക കമ്മിററിക്ക് നൽകിയ ഭൂമി'' എന്നാണ്. അതിന് എനിക്ക് പ്രസക്തമായ സപ്ളിമെൻററി ചോദ്യം ചോദിക്കാം. എത്ര ഭൂമി കിട്ടി, ഇപ്പോൾ കൂടുതൽ ഭൂമി കൈവശമുണ്ടോ? ഇത് പ്രസക്തമായ സപ്ലിമെൻററിയാണ്.

ശ്രീ. പി. കെ. രാഘവൻ: എ.കെ.ജി. സ്മാരക കമ്മിററിക്കുവേണ്ടി ലഭിച്ചിട്ടുള്ള ഭൂമി ട്രസ്ററ് രജിസ്ററർ ചെയ്യുമ്പോൾ ഹാൻഡ്ഓവർ ചെയ്തതായിട്ട് രേഖയിൽ എവിടെയുമില്ല.

ശ്രീ. ഉമ്മൻ ചാണ്ടി: മന്ത്രിയുടെ പരിധിയിൽ വരുന്ന ഒരു ചോദ്യം ചോദിക്കുകയാണ്. ചോദ്യം (എ)യ്ക്ക് ഉത്തരമായി ട്രാൻസ്ഫർ ചെയ്തിട്ടില്ലെന്ന് പറഞ്ഞു. ബഹുമാനപ്പെട്ട ചന്ദ്രശേഖരൻനായർ ഇന്നലെ ഇവിടെ പറഞ്ഞ മറുപടിയിൽ 34 സെൻററ് സ്ഥലം എ.കെ.ജി. സ്മാരക കമ്മിററിക്ക് കൊടുത്തുവെന്ന് സൂചിപ്പിക്കുകയുണ്ടായി. വിദ്യാഭ്യാസവകുപ്പു മന്ത്രി ശ്രീ. കെ. ചന്ദ്രശേഖരൻ കഴിഞ്ഞ ദിവസം ഇവിടെ പറഞ്ഞ മറുപടി യൂണിവേഴ്സിററിയിൽ നിന്ന് എ.കെ.ജി. സ്മാരക ട്രസ്ററിന് 15 സെൻററ് ഭൂമി കൊടുത്തുവെന്നാണ്. ബഹുമാനപ്പെട്ട മന്ത്രി പറഞ്ഞ മറുപടിയനുസരിച്ച് ട്രാൻസ്ഫർ ഓഫ് പ്രോപ്പർററീസ് ആക്ട് അനുസരിച്ച് ഇന്ന് എ. കെ. ജി. സെൻറർ ഇരിക്കുന്നത് ട്രസ്ററിൻെറയും സ്മാരക കമ്മിററിയുടെയും പേരിലുള്ള ഭൂമിയിലാണ്. കാരണം കമ്മിററിയുടെ ഭൂമി ട്രസ്ററിലേക്ക് ട്രാൻസ്ഫർ ചെയ്തിട്ടില്ല. അങ്ങനെ ട്രാൻസ്ഫർ ഓഫ് പ്രോപ്പർററീസ് ആക്ട് അനുസരിച്ച് ഡ്യൂവൽ ഓണർഷിപ്പുണ്ടാകാമോ? അങ്ങയുടെ പരിധിയിൽ വരുന്ന ആ നിയമമനുസരിച്ച് അങ്ങനെ ഡ്യൂവൽ ഓണർഷിപ്പുണ്ടാകാമോ?

ശ്രീ. പി. കെ. രാഘവൻ: ഈ പറയുന്ന ചോദ്യം കൂടുതൽ പരിശോധനയ്ക്ക് വിധേയമാക്കേണ്ടതാണ്. പ്രത്യേക നോട്ടീസ് തന്നാൽ അത് പരിശോധിക്കാം.

മരാമത്തുവകുപ്പുമന്ത്രി (ശ്രീ. ടി. കെ. ഹംസ): ട്രാൻസ്ഫർ ഓഫ് പ്രോപ്പർട്ടീസ് ആക്ട് ഇതിൽ വരികയില്ല. ഉമ്മൻചാണ്ടി കോളേജിൽ വന്നിട്ടില്ല. വെറുതെ അറ്റൻഡൻസ് വാങ്ങിയതാണ്.

ശ്രീ. കെ. കരുണാകരൻ: ബഹുമാനപ്പെട്ട മന്ത്രി മറുപടി പറഞ്ഞപ്പോൾ കമ്മിറ്റി രജിസ്റ്റർ ചെയ്തിട്ടില്ലെന്നും ഭൂമി ട്രസ്റ്റിന് കൈമാറുന്നത് രജിസ്റ്റർ ചെയ്തിട്ടില്ലെന്നും പറയുകയുണ്ടായി. ഇവിടെ സാങ്കേതികമായി എ. കെ. ജി. ട്രസ്റ്റിനെ സംബന്ധിച്ച് ഗവൺമെൻറിനോടാണ് ചോദിക്കുന്നത്. കമ്മിറ്റിക്ക് ഭൂമി കൊടുക്കുകയും ആ കമ്മിറ്റി പിരിച്ചുവിടുകയും അത് ട്രസ്റ്റിനെ ഏൽപ്പിക്കുകയും ചെയ്താൽ ഗവൺമെൻറിൻെറ പക്കൽ അതിന് രേഖയില്ലെങ്കിൽ അതിനെക്കുറിച്ച് അന്വേഷിക്കാൻ ഗവൺമെൻറ് തയ്യാറാകുമോ? അതായത് കമ്മിറ്റി പിരിച്ചുവിട്ട് ട്രസ്റ്റിന് കൈമാറ്റം ചെയ്തത് രജിസ്ട്രേഷൻ ഡിപ്പാർട്ടുമെൻറ് അറിയാതെയാണ്. അങ്ങനെയുള്ള ഒരു നടപടി സ്വീകരിച്ചിട്ടുള്ളതിനെക്കുറിച്ച്, ഭൂമിയുടെ രജിസ്ട്രേഷനെ സംബന്ധിച്ചുള്ള നടപടിയെക്കുറിച്ചുള്ള വിശദവിവരം അന്വേഷിക്കാൻ ഗവൺമെൻറ് സന്നദ്ധമാകുമോ?

ഭക്ഷ്യവും സിവിൽ സപ്ലൈസും വകുപ്പുമന്ത്രി (ശ്രീ ഇ. ചന്ദ്രശേഖരൻ നായർ): കമ്മിറ്റി പിരിച്ചുവിട്ടില്ല, ഗവൺമെൻറിൻെറ അഭിപ്രായമാണ് പറയുന്നത്". കമ്മിറ്റിയിലാണ് 34.408 സെൻറ് ഭൂമിയുടെ ഓണർഷിപ്പും ടൈറ്റിലുമെല്ലാം വെസ്റ്റ് ചെയ്തിരിക്കുന്നത്. 15 സെൻറിനെ സംബന്ധിച്ച് ഈ കമ്മിറ്റിയുടെ ക്രിയേഷനായ ട്രസ്റ്റിനാണ് യൂണിവേഴ്സിറ്റി ട്രാൻസ്ഫർ ചെയ്തിരിക്കുന്നത്.

ശ്രീ. കെ. കരുണാകരൻ: എൻെറ ചോദ്യത്തിനല്ല ശ്രീ. ചന്ദ്രശേഖരൻ നായർ മറുപടി പറയുന്നത്. കമ്മിറ്റി പിരിച്ചുവിട്ടോ ഇല്ലയോ എന്നുള്ളതല്ല ചോദ്യം. കമ്മിറ്റിക്ക് കൊടുത്തതായ ഭൂമി കമ്മിറ്റി രജിസ്റ്റർ ചെയ്തിട്ടില്ല, ആ ഭൂമി ട്രസ്റ്റിന് കൈമാറ്റം ചെയ്തതും രജിസ്റ്റർ ചെയ്തിട്ടില്ല. ട്രസ്റ്റിൻെറ കൈവശമാണ്. ഈ കാര്യത്തെക്കുറിച്ച് ബന്ധപ്പെട്ട മന്ത്രിയും മറ്റൊരു മന്ത്രിയും മറുപടി പറയുന്നതിൽ വ്യത്യാസമുണ്ട്. ഇത് ഇൻറർവ്യൂ ആണ്, ചോദ്യോത്തരമായി പറഞ്ഞപ്പോൾ ..........

"A.K.G. Memorial Committee formed in 1987.

Does the Committee exists today?

Chief Minister (**Shri E. K. Nayanar**):

No. It was dissolved and the Trust was formed."

ശ്രീ. കെ. കരുണാകരൻ: കമ്മിറ്റി പിരിച്ചു വിട്ടു, ട്രസ്റ്റ് ഫോം ചെയ്തുവെന്ന് മി. നായനാരും ശ്രീ. അച്യുതാനന്ദനും ഇൻറർവ്യൂവിൽ പറഞ്ഞു. അത് നിഷേധിക്കാത്ത കാര്യമാണ്. ആ അടിസ്ഥാനത്തിൽ കമ്മിറ്റിക്ക് കൊടുത്ത ഭൂമി ട്രസ്റ്റിന് കൈമാറിയെങ്കിൽ അത് രജിസ്റ്റർ ചെയ്യാതെ കൃത്രിമമായി നടത്തിയതുകൊണ്ട് ആ കാര്യത്തെക്കുറിച്ച് ഗവൺമെൻറ് അന്വേഷിക്കാൻ തയ്യാറാകുമോ?

ശ്രീ. ഇ. കെ. നായനാർ: എന്റെ പേര് പരാമർശിച്ചതുകൊണ്ട് ഒരു കാര്യം പറയുകയാണ്. 'നിഷേധിക്കാത്തത്' എന്ന് ബഹുമാനപ്പെട്ട പ്രതിപക്ഷ നേതാവ് പറഞ്ഞത് വസ്തുതയ്ക്ക് നിരക്കാത്ത അസത്യമാണ്. അതിനെപ്പററി എ. കെ. ജി. സെൻററിൽ കഴിഞ്ഞ 22-ാം തീയതി ഞാൻ ചെയ്ത പ്രസംഗമുണ്ട്. അത് ഞാൻ വായിച്ചിട്ട് തന്നെയാണ് ഇതു പറയുന്നത്. അത് കേരളകൗമുദിയിൽ വരികയും ചെയ്തിട്ടുണ്ട്. അതാണ് ബഹുമാനപ്പെട്ട ഹസ്സൻ ഇവിടെ ഉദ്ധരിച്ചത്.

ഭക്ഷ്യവും സിവിൽസപ്ലൈസും വകുപ്പുമന്ത്രി (ശ്രീ. ഇ. ചന്ദ്രശേഖരൻ നായർ): ഇതിനകത്ത് വെറുതെ കൺഫ്യൂഷനുണ്ടാക്കേണ്ട കാര്യമില്ല. എ. കെ. ജി. സ്മാരക കമ്മിററിക്കാണ് ഭൂമി കൊടുത്തത്. ആ കമ്മിററി ഇപ്പോഴും കണ്ടിന്യു ചെയ്യുന്നുണ്ട്. ആ കമ്മിററിയുടെ പട്ടയം അന്നത്തെ പ്രതിനിധിയായ ശ്രീ. ഇ. കെ. നായനാരുടെ പേരിലാണ്. ആ പട്ടയം ഇപ്പോഴും കണ്ടിന്യു ചെയ്യുന്നുണ്ട്, അതനുസരിച്ച് ടാക്സും അടയ്ക്കുന്നുണ്ട്. അതിനകത്ത് യാതൊരു കൺഫ്യൂഷന്റെയും പ്രശ്നമില്ല.

ശ്രീ. കെ. കരുണാകരൻ: കമ്മിററി പിരിച്ചുവിട്ടതായി അധികൃതർ പറഞ്ഞ സ്ഥിതിക്ക് അന്വേഷണം നടത്താൻ തയ്യാറുണ്ടോയെന്നാണ് ചോദിച്ചത്. ആ കമ്മിററി പിരിച്ചുവിട്ടിരിക്കുകയാണ്. കമ്മിററിയിലെ മെമ്പറായ ശ്രീ. ബാലകൃഷ്ണപിള്ള ഇവിടെ ഇരിപ്പുണ്ട് ചോദിക്കണം.

(മറുപടി പറഞ്ഞില്ല)

ശ്രീ. കോടിയേരി ബാലകൃഷ്ണൻ: ഈ നിയമസഭ ആരംഭിച്ചശേഷം എ. കെ. ജി. സെൻററിനെ സംബന്ധിച്ചുള്ള നാലാമത്തെ ചോദ്യമാണ് ഇത്. ഇങ്ങനെ പോയാൽ ഇവിടത്തെ 19 മന്ത്രിമാരോടും ചോദ്യം ചോദിക്കാം. എ. കെ. ജി. സെൻററിന്റെ മുൻപിൽക്കൂടി പി. ഡബ്ലിയു. ഡി. റോഡ് പോകുന്നുണ്ട്. അതുകൊണ്ട് പി. ഡബ്ലിയു. ഡി. മന്ത്രിയോട് ഒരു ചോദ്യം ചോദിക്കാം. എ. കെ. ജി. സെൻററിന് ഒരു കക്കൂസുണ്ട്. അതിനെ സംബന്ധിച്ച് ആരോഗ്യവകുപ്പുമന്ത്രിയോട് ഒരു ചോദ്യം ചോദിക്കാം. എ. കെ. ജി. സെൻററിനകത്ത് വാഴക്കൃഷിയുണ്ട്. അതിനെ സംബന്ധിച്ച് കൃഷിവകുപ്പു മന്ത്രിയോട് ഒരു ചോദ്യം ചോദിക്കാം. ഇങ്ങനെ 19 മന്ത്രിമാരോടും എ. കെ. ജി. സെൻററിനെ സംബന്ധിച്ച് മാത്രം ചോദ്യം ചോദിച്ചുകൊണ്ട് ഈ ചോദ്യോത്തരവേള പ്രഹസനമാക്കുകയാണ് ഈ പ്രതിപക്ഷം ചെയ്യുന്നത്.

എ. കെ. ജി. സ്മാരക കമ്മിററിക്ക് രജിസ്ട്രേഷനുണ്ടോയെന്ന് ചോദിച്ചതുപോലെ സി. എം. സ്ററീഫന്റെ സ്മാരക കമ്മിററി രജിസ്ററർ ചെയ്തിട്ടുണ്ടോ, ദാമോദരമേനോന്റെ കമ്മിററി രജിസ്ററർ ചെയ്തിട്ടുണ്ടോ, കെ. പി. കേശവമേനോൻ സ്മാരക കമ്മിററി രജിസ്ററർ ചെയ്തിട്ടുണ്ടോ, രജിസ്ട്രേഷൻ ഡിപ്പാർട്ടുമെൻറിൽ ഏതെങ്കിലും ദേശീയ നേതാക്കൻമാരുടെ പേരിൽ ഒരു ട്രസ്ററ് രജിസ്ററർ ചെയ്തിട്ടുണ്ടോ യെന്നാണ് ചോദിക്കാനുള്ളത്?

ശ്രീ. പി. കെ. രാഘവൻ: നേതാക്കൻമാരുടെ പേരിൽ പ്രത്യേക ട്രസ്ററ് രജിസ്ററർ ചെയ്തിട്ടുണ്ടോ എന്നുള്ള ചോദ്യം പ്രത്യേക ചോദ്യമായി ചോദിച്ചാൽ അന്വേഷിച്ച് മറുപടി പറയുന്നതാണ്.

ശ്രീ. കെ. കരുണാകരൻ: സ്ററീഫൻ സ്മാരകത്തിനുവേണ്ടി സർക്കാരിനോട് ഭൂമി വാങ്ങിയിട്ടില്ല.

ശ്രീ. എം. എം. ഹസ്സൻ: ഒരു വസ്തുവിന് ഡ്യുവൽ ഓണർഷിപ്പുണ്ടോയെന്ന പ്രസക്തമായ ശ്രീ. ഉമ്മൻചാണ്ടിയുടെ ചോദ്യത്തിന് ട്രാൻസ്ഫർ ഓഫ് പ്രോപ്പർട്ടീസ് ആക്ടിൽ ഡ്യുവൽ ഓണർഷിപ്പ് നിയമവിധേയമല്ലെന്ന വ്യംഗ്യാർത്ഥത്തിൽ അത് അന്വേഷിക്കാമെന്ന് ബഹുമാനപ്പെട്ട മന്ത്രി ഇവിടെ ഉത്തരം നൽകി. എ. കെ. ജി. സെൻററിന് ഡ്യുവൽ ഓണർഷിപ്പുണ്ടെന്ന് പരിശോധനയിൽ വ്യക്തമാക്കിയാൽ ട്രാൻസ്ഫർ ഓഫ് പ്രോപ്പർട്ടീസ് ആക്ട് അനുസരിച്ച് നിയമവിരുദ്ധമായ ഈ കാര്യം റദ്ദു ചെയ്യാൻ നടപടി സ്വീകരിക്കുമോ?

ക്ഷേമവും സിവിൽ സപ്ലൈസും വകുപ്പുമന്ത്രി (ശ്രീ. ഇ. ചന്ദ്രശേഖരൻ നായർ): ഡ്യുവൽ ഓണർഷിപ്പിൻെറ ക്വസ്റ്റ്യനേ ഇല്ല.

സഹകരണ ഫിഷറീസ് വകുപ്പുമന്ത്രി (ശ്രീ. ടി. കെ. രാമകൃഷ്ണൻ):

സർ, ശ്രീ. കരുണാകരൻ മുൻപ് പറഞ്ഞല്ലോ ഗവൺമെൻറിനോടാണ് ചോദ്യം. ആർക്കും മറുപടി പറയാമെന്ന്. എന്നിട്ട് ബുദ്ധിമുട്ടുള്ള മറുപടി വരുമ്പോൾ എന്തിനാണ് 10 പ്രാവശ്യം എഴുന്നേററു നിൽക്കുന്നത്.

ക്ഷേമവും സിവിൽ സപ്ലൈസും വകുപ്പുമന്ത്രി (ശ്രീ. ഇ. ചന്ദ്രശേഖരൻ നായർ): സർ, ഈ ചോദ്യത്തിനു മറുപടി പറയേണ്ടത് റവന്യൂ വകുപ്പാണ്.

ശ്രീ. ടി. കെ. രാമകൃഷ്ണൻ: സർ, എ. കെ. ജി. സെൻററിനെക്കുറിച്ചാണു ചോദ്യം. എ. കെ. ജി. സെൻറർ തൊഴിലാളികളുടെ അഭിമാനമാണ്. നിങ്ങൾക്ക് അതിൻെറ അടുത്തുപോകാൻ സാദ്ധ്യമല്ല......(ബഹളം)....

ശ്രീ. കെ. കരുണാകരൻ: ഈ വെല്ലുവിളിയുടെ സമയത്ത് ഇവിടെ ഇരിക്കുന്നവർ ശ്രീ. രാമകൃഷ്ണൻെറ................

ശ്രീ. ടി. കെ. രാമകൃഷ്ണൻ: പിരിച്ച കാശു മുഴുവൻ തിന്നുമുടിച്ചിട്ട് ആണുങ്ങൾ ഭരിക്കുന്ന സമയത്തു വന്നു ചോദ്യം ചോദിച്ചു നടക്കേണ്ട കാര്യമില്ല.

മി. സ്പീക്കർ: സഭ നടത്തിക്കൊണ്ടു പോകണ്ടേ?................................................(ബഹളം)...........................
ഒരു കാര്യം ബഹുമാനപ്പെട്ട മെമ്പർമാരുടെ ശ്രദ്ധക്ക് പറയുകയാണ്. ഇവിടത്തെ നടപടിക്രമമനുസരിച്ച് ഒരു ചോദ്യത്തിന് ഉത്തരം പറയാൻ ഏതു മന്ത്രിക്കും അവകാശമുണ്ട്. ഗവൺമെൻറിൻെറ പ്രതിനിധിയായിരിക്കണമെന്നുമാത്രം. ഏതു മന്ത്രിക്കും മറുപടി പറയാം....(ബഹളം)....

ശ്രീ. കെ. പി. അരവിന്ദാക്ഷൻ: സർ, വളരെ വലിയ വെല്ലുവിളിയാണ് നടത്തിയത്. ഏതു മന്ത്രിക്കും മറുപടി പറയാൻ അധികാരമുണ്ടെന്നാണ് അങ്ങ് റൂളിംഗ് നടത്തിയത്. അതിനെ ചോദ്യം ചെയ്തുകൊണ്ട് പ്രതിപക്ഷ നേതാവ് എഴുന്നേററു നിന്നുകൊണ്ടാണ് ഇവിടെ വെല്ലുവിളി നടത്തിയത്. ഈ ചോദ്യോത്തരവേളയിൽ നടത്തുന്ന ഇത്തരം പരാമർശങ്ങൾ........

മി. സ്പീക്കർ: ഇവിടെ ബഹുമാനപ്പെട്ട മെമ്പർമാരോടു പറയാനുള്ളത് ഈ നിയമസഭയിൽ അല്ല എല്ലാ നിയമസഭകളിലും നടന്നു വരുന്ന വ്യക്തമായ കീഴ്‌വഴക്കം ഗവൺമെൻറിനുവേണ്ടി മറുപടി പറയാൻ ഏതു മന്ത്രിക്കും അവകാശമുണ്ടെന്നുള്ളതാണ്. അതുകൊണ്ട് ഇതൊരു പുതിയ കാര്യമല്ല.........................(ബഹളം)

ശ്രീ. എം. എം. ഹസ്സൻ: സർ, എന്റെ ചോദ്യം രജിസ്ട്രേഷൻ മന്ത്രിയോടാണ്. അദ്ദേഹം ഒരു ചോദ്യത്തിനു മറുപടി പറഞ്ഞതിന് ഉപചോദ്യം ചോദിച്ചതാണ്.

മി. സ്പീക്കർ: ഏതു മന്ത്രിയോടു ചോദിച്ചാലും, രജിസ്ട്രേഷൻ മന്ത്രിയോടാണ് ചോദിച്ചതെങ്കിലും ഗവൺമെന്റിലുള്ള ഏതു മന്ത്രിക്കും മറുപടി പറയാം.

ശ്രീ. ഇ. ചന്ദ്രശേഖരൻ നായർ: സർ, ഈ ചോദ്യം രജിസ്ട്രേഷനെ കുറിച്ചല്ല. ഓണർഷിപ്പിനെ സംബന്ധിച്ചാണ്. ഈ വിഷയം കൈകാര്യം ചെയ്യുന്നത് റവന്യൂ ഡിപ്പാർട്ടുമെന്റാണ്. ഇതു ട്രാൻസ്ഫർ ഓഫ് പ്രോപ്പർട്ടിയെ സംബന്ധിച്ചാണ്. ട്രാൻസ്ഫർ ഓഫ് പ്രോപ്പർട്ടി ആക്ട് ഇതിനകത്ത് പ്രസക്തമേയല്ല. ട്രാൻസ്ഫർ ഓഫ് പ്രോപ്പർട്ടി ആക്ട് അനുസരിച്ച് ഒരു വസ്തുവിന് 2 പേർക്ക് ഓണർഷിപ്പ് ആയിക്കൂട എന്നാണ് പറയുന്നത്. അച്ഛനും മകനും കൂടി ഒരു വസ്തുവാകാം. Duel ownership of a Property is permissible under Transfer of Properties Act. ഇവിടെ ചോദ്യമതല്ല. ഇവിടെ അസൈൻമെന്റ് കൊടുത്തിരിക്കുന്നത് 34 സെൻറിൽ കൂടുതൽ കമ്മിററിക്കും 15 സെൻേറാളം എ. കെ. ജി. സ്മാരക ട്രസ്ററിനുമാണ്. ട്രസ്ററു ഡോക്യുമെന്റ് അത് എന്തുചെയ്യണമെന്നു പറഞ്ഞിട്ടുണ്ട്. ആ പറഞ്ഞിരിക്കുന്നതിനകത്ത് തന്നെ ഈ ബിൽഡിംഗ് നടത്തുന്നതിനും മുന്നോട്ടു കൊണ്ടുപോകുന്നതിനും അവകാശം കൊടുത്തിട്ടുണ്ട്.

## തുറമുഖ വികസന പദ്ധതികൾ

* 4 [332] ശ്രീ. കെ. പി. നൂറുദ്ദീൻ:
,, ററി. എച്ച്. മുസ്തഫ:
,, കെ. മുഹമ്മദാലി: താഴെ കാണുന്ന ചോദ്യങ്ങൾക്ക് സഹകരണ–ഫിഷറീസ് വകുപ്പുമന്ത്രി സദയം മറുപടി നൽകുമോ?

(എ) കേരളത്തിലെ പ്രധാനപ്പെട്ട പോർട്ടുകളുടെ വികസനത്തിന് ഗവൺമെന്റിന് എന്തെല്ലാം പദ്ധതികളാണുള്ളത്;

(ബി) അവ ഏതെല്ലാം പോർട്ടുകളെ സംബന്ധിച്ചാണ്;

(സി) കണ്ണൂർ, കാസർഗോഡ് ജില്ലകളിലെ അഴീക്കൽ, ബേക്കൽ പോർട്ടുകളുടെ വികസനത്തിനായി എന്തെങ്കിലും പദ്ധതികൾ തയ്യാറാക്കിയിട്ടുണ്ടോ?

(ഡി) എങ്കിൽ അതിന്റെ വിശദാംശങ്ങൾ വെളിപ്പെടുത്തുമോ?

ആരോഗ്യവകുപ്പുമന്ത്രി (ശ്രീ. എ. സി. ഷൺമുഖദാസ്):

(എ) ആൻഡ് (ബി) നീണ്ടകര, ബേപ്പൂർ, അഴീക്കൽ എന്നീ തുറമുഖങ്ങളുടെ വികസനത്തിനുള്ള ബ്രേക്ക് വാട്ടർ നിർമ്മാണം, വാർഫ് നിർമ്മാണം, ഡ്രഡ്ജിംഗ് എന്നിവയ്ക്കുപുറമേ അന്വേഷണ ഗവേഷണ പ്രവർത്തനങ്ങൾ നടത്തുകയും ഗവൺമെന്റിന്റെ പരിഗണനയിലുണ്ട്. കൂടാതെ തുറമുഖങ്ങളുടെ പ്രവർത്തനക്ഷമത നിലനിറുത്തുന്നതിന് ആവശ്യമായ ഡ്രഡ്ജിംഗും സർവേയും നടത്തുന്നതിനാവശ്യമായ ടഗ്ഗുകൾ, ബാർജുകൾ, മററുപകരണങ്ങൾ എന്നിവ വാങ്ങാനും ഉദ്ദേശമുണ്ട്.